# മലങ്കര ഇടവക പത്രിക

പുസ്തകം ൧൩ | ൧൯൦൮. ഫെബ്രുവരി | ലക്കം ൩

"എന്തുകൊണ്ടെന്നാൽ ഇതു ദൈവത്തിന്റെ മുമ്പാകെ
നല്ലതും സ്വീകാരയോഗ്യവും ആകുന്നു".

൧. തിമൊ. ൨. ൩

താഴെ പേരുവിവരം പറയുന്ന ആളായ ഞാൻ സന്താനഹീനനായിരിക്കയിൽ, "പരിമലെ കാലംചെയ്ത മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താതിരുമനസ്സിലെ സ്മാരകമായി മലങ്കര "മാർ ഗ്രീഗോറിയോസ് സ്മാരകസുവിശേഷകസംഘം" എന്ന നാമധേയത്തിൽ മലയാളത്തുള്ള യാക്കോബായ സുറിയാനിസഭയിൽ അകമേയും പുറമേയും സുവിശേഷ വേല നടത്തുന്നതിനു ഒരു മിഷ്യൻ ആരംഭിക്കയും അതിനു ഒരു മൂലധനം ഉണ്ടാകേണ്ട വകക്കു ആദ്യമായി നൂറു ബ്രിട്ടീഷ് രൂപാ വന്ദ്യപിതാവു കബറടങ്ങിയിരിക്കുന്ന പരിമലെ പള്ളിയിൽ ടി. മിഷ്യന്റെ ഉദ്ദേശം, നടത്തിപ്പു മുതലായവയും ടി. നൂറു രൂപായുടെ കൈകാര്യത്വവും വിവരിച്ചു കുട്ടിയെ മുക്കുന്ന ദിവസം കാഴ്ചവയ്ക്കയും ചെയ്യാമെന്നു ഒരു വഴിപാടു നേരുകയും നേർന്ന മാസത്തിൽ തന്നെ എന്റെ ഭാര്യ ഗർഭിണിയാകയും ഇനിക്കു ഒരു പുത്രി ജനിക്കയും ചെയ്തിരിക്കുന്നു.

ആ കുട്ടിയെ പരിമലെ പള്ളിയിൽ മാമ്മോദിസാ മുക്കുന്ന ൧൦൮൩. മേടം ൨൦-ാം നു- ആയ ഇന്നേദിവസം എന്റെ വഴിപാടിനെ പരിശുദ്ധ പിതാവിന്റെ കബറിങ്കലും പരിമലെ പള്ളിയിലും ഞാൻ വിനയത്തോടെ സമർപ്പിക്കുന്നു. സുറിയാനിസഭയിൽ സുവിശേഷവേലക്കു ഇടകാലത്തു വന്നുപോയിട്ടുള്ള കുറവിനെ നികത്തുവാൻ ഇതൊരു ആയുധമാക്കി സർവ്വശക്തൻ തീർക്കേണമെ എന്നുള്ള പ്രാർത്ഥനയോടുകൂടി എന്റെ വഴിപാടിനെ ഞാൻ വെച്ചുകൊള്ളുന്നു. ചതഞ്ഞ ഞാങ്ങണയെ മുറിക്കാത്തവനും മങ്ങിക്കത്തുന്ന തിരിയെ കെടുത്താത്തവനും ആയവൻ എന്റെ ആഗ്രഹത്തെ സാധിപ്പിക്കുമാറാകട്ടെ.

൧. എന്റെ ഈ വഴിപാടിന്റെയും മറ്റും വിവരങ്ങൾ എല്ലാം ഒരു പുസ്തകത്തിൽ എഴുതിച്ചേർത്തു ആ പുസ്തകം പരിമലെ പള്ളിയിൽ സൂക്ഷിക്കേണ്ടതും ഞാൻ വെക്കുന്നതായ ഈ നൂറു രൂപാ പരിമലെ സിമ്മനാരിയുടെ അദ്ധ്യക്ഷത വഹിക്കുന്ന ആൾ പലിശക്കു കൊടുത്തോ ഉറപ്പുള്ള ഏതെങ്കിലും ബാങ്കിൽ ഇട്ടോ കിട്ടുന്ന ആദായത്തെ മുതലോടു ചേർക്കേണ്ടതും ആകുന്നു.

൨. പണത്തെ ലാഭപ്പെടുത്താനായി ചെയ്യുന്ന കൈമാററങ്ങളുടെയും അതിനാൽ ലഭിക്കുന്ന ആദായത്തിന്റെയും വിവരങ്ങൾ അപ്പഴപ്പോൾ ടി. പുസ്തകത്തിൽ എഴുതിച്ചേർക്കേണ്ടതും ടി. പുസ്തകം പരുമലെ സിമ്മനാരിയെ സന്ദർശിക്കുന്ന ഏവരേയും കാണിച്ചും വിവരം ധരിപ്പിച്ചും ഈ ഉദ്ദേശത്തിനു ദ്രവ്യസഹായം ആവശ്യപ്പെടേണ്ടതും സഹായം ചെയ്യുന്നവരുടെ പേരും അവർ കൊടുക്കുന്ന തുകയും ടി. പുസ്തകത്തിൽ പതിക്കേണ്ടതും ആകുന്നു.

൩. ടി. പുസ്തകമൊ അതിലെ വിവരങ്ങൾ പ്രസ്താപിക്കുന്നതായ ഉപപുസ്തകങ്ങൾ ഉണ്ടാക്കിയൊ വിശ്വസ്തതയുള്ള ആളുകളുടെ പക്കൽ കൊടുത്തയച്ചു അന്യസ്ഥലങ്ങളിൽ നിന്നും ഇതിലേക്കു ദ്രവ്യസഹായം ആവശ്യപ്പെടേണ്ടതും ഇനിക്കു സൌകൎയ്യമുള്ളപ്പോൾ ഒക്കെയും ഞാൻ ഇതിലേക്കു ദ്രവ്യശേഖരം സമ്പാദിച്ചു ഏല്പിക്കുന്നതും ആകുന്നു.

൪. ഈ നേൎച്ചയുടെയും മേൽ പറഞ്ഞ പുസ്തകത്തിന്റെയും മററും വിവരങ്ങൾ "മലങ്കര ഇടവകപത്രിക"യിലും "സുറിയാനിസുവിശേഷക"നിലും പ്രസിദ്ധപ്പെടുത്തി മനസ്സുള്ളവരോടു ഇതിലേക്കു ദ്രവ്യസഹായം ആവശ്യപ്പെടേണ്ടതും, ഈവക മുതലിന്റെ അപ്പഴപ്പഴത്തെ തുകയും അതിനെ കൈമാററം ചെയ്യുന്ന വിവരങ്ങളും ഇതിലേക്കു ദ്രവ്യസഹായം ചെയ്യുന്നവരുടെ പേരുവിവരങ്ങളും ടി. പത്രങ്ങളിൽ തുടരെ തുടരെ പ്രസിദ്ധപ്പെടുത്തിക്കൊണ്ടിരിക്കേണ്ടതും കൂടാതെ ടി. വിവരങ്ങൾ ആണ്ടുതോറും കൂടുന്ന സാമൂഹ്യ സമ്മേളനത്തിൽ അറിയിക്കേണ്ടതും ആകുന്നു.

൫. ഈ വക സംഖ്യയുടെ പലിശ ചിലവു ചെയ്യാവുന്ന മാൎഗ്ഗങ്ങൾ:—

ഏ. യാക്കോബായ സുറിയാനി വിശ്വാസത്തിൽ ഉറപ്പും സ്ഥിരതയും ഉള്ള ഉപദേശികളെ സഭയിലും പുറമെയും വേലയ്ക്കായി നിയമിച്ചയയ്ക്കുന്നവരുടെ ശമ്പളച്ചിലവിനും.

ബി. വല്ലസ്ഥലത്തും അവിശ്വാസങ്ങളും വിശ്വാസപിശകുകളും ഉത്ഭവിക്കുന്നതായാൽ അവരുടെ ഇടയിൽ പ്രത്യേകവേല നടത്തുവാൻ പ്രാപ്തിയുള്ളവരെ അയക്കുന്നതിൽ അവരുടെ ചിലവുകൾക്കൊ അവൎക്കു വല്ല ദ്രവ്യസഹായങ്ങൾക്കൊ വേണ്ടിയും.

സി. ആത്മീകഉണൎവിനായി പ്രത്യേകവേല സഭയിലെ ഇടവകകൾതോറും നടത്തുവാൻ ആളുകളെ അയക്കുന്നതിൽ അവൎക്കുണ്ടാകാവുന്ന ചിലവുകളെ വഹിപ്പാനും ആയിട്ടുമാത്രമല്ലാതെ വേറെവിധത്തിൽ ചിലവു ചെയ്യുകൂടാത്തതാകുന്നു. പലിശകൊണ്ടു ടി. ഉദ്ദേശങ്ങൾക്കു യാതൊന്നിനും തികയാതെയിരിക്കുന്നടത്തോളം കാലമെല്ലാം പലിശയെ മുതലോടു ചേൎത്തു സൂക്ഷിച്ചുകൊള്ളേണ്ടതാകുന്നു.

൬. ഇതിനാൽ നിയമിക്കപ്പെടാവുന്ന ഉപദേശികൾ മൂവാണ്ടിലൊരിക്കൽ എങ്കിലും എല്ലാ ഇടവകകളും ചുററിസഞ്ചരിച്ചു സഞ്ചാരപ്രസംഗങ്ങളും പ്രത്യേക മിഷ്യൻവേലകളും നടത്തേണ്ടതും അവരുടെ റിപ്പോർട്ടുകളും മേൽ ൫ാം വകുപ്പിൽ. ബി. സി. ഖണ്ഡങ്ങളനുസരിച്ചു വല്ലവേലയും നടന്നാൽ അതിന്റെ റിപ്പോർട്ടും ൪ാംവക റിക്കാർട്ടുകളോടു ചേർത്തു സൂക്ഷിക്കേണ്ടതാകുന്നു.

൭. ഇന്നുമുതൽ മേലാൽ ൫. വഷത്തേക്കു ഠരം മുതലോട്ടു ചേർത്തു ഞാൻ നിമിത്തമല്ലാതെ പിരിച്ചുണ്ടാകുന്ന ഓരോ നൂറുരൂപായ്ക്കും ഓരോരുപാവീതം മേലാലും ഞാൻ ദാനം ചെയ്യുന്നതാകുന്നു. പലിശകൊണ്ടോ ആദായം കൊണ്ടോ വരുത്തുന്ന സംഖ്യയുടെ തുക ആ സംഗതിയിൽ ഗണിക്കപ്പെടുന്നതല്ലാ.

നമ്മുടെ സഭയുടെ ആത്മീകവളൎച്ചയ്ക്കും നിലനില്പിനും സ്ഥിരതയ്ക്കും ഇപ്രകാരം ഒരു സംഘമൊ സമൂഹമൊ ഉണ്ടാകേണ്ട ആവശ്യകതയേയും ഇല്ലാതിരുന്നാലുള്ള ഭവിഷ്യത്തേയും കുറിച്ചുകൂടി രണ്ടു വാക്കു പറയുന്നതു ഇവിടെ അനുചിതമായിരിക്കയില്ലെന്നു വിശ്വസിക്കുന്നു. മേൽപ്രകാരം സുവിശേഷവേല നടത്തുന്നതിനു ഒരു സംഘമൊ സമൂഹമൊ നമ്മുടെ സഭയിൽ വളരെ മുമ്പുതന്നെ ആരംഭിക്കേണ്ടതായിരുന്നു. സഭയ്ക്കുപൊതുവിൽ ഭാരമായിട്ടുണ്ടായിരുന്ന വ്യവഹാരങ്ങളും മററും കൊണ്ടു ഇതുവരെ അതിനു കഴിവുണ്ടായിരുന്നില്ലെന്നു പറയുന്നവരുണ്ടു. ഒഴിച്ചുകൂടാത്ത ആവശ്യങ്ങൾ എല്ലാം എത്ര ഭാരമായ ജോലികൾക്കിടയിലും നടക്കാതെ വരുന്നില്ലാ എന്നുള്ളതു സൂക്ഷ്മമാണു. പണമില്ലെന്നു വേറൊരു കുറവും പറയാറുണ്ടു. ഏതൊരു സംഗതിക്കും അതിനാവശ്യപ്പെട്ട പണം മുഴുവൻ മുമ്പേറു ഉണ്ടാക്കികൊണ്ടു കാൎയ്യത്തിനു ആരംഭിക്കയെന്നുള്ളതു അസാദ്ധ്യമായ സംഗതിയാണു. എത്രയും ഭാരമായിരുന്ന കക്ഷിവ്യവഹാരത്തിൽ നാം ചിലവിട്ട പണത്തുക ഇപ്പോൾ തിട്ടപ്പെടുത്തി ആ പണം ശേഖരിച്ചുകൊണ്ടു വ്യവഹാരം കൊടുപ്പാൻ തുനിഞ്ഞിരുന്നെങ്കിൽ കക്ഷിവ്യവഹാരമെ ഉണ്ടാകുമായിരുന്നൊ എന്നു സംശയിക്കുന്നു. നമ്മുടെ "ദിവന്നാസ്യോസു" സിമ്മനാരിയുടെ നടത്തിപ്പും മേൽപറഞ്ഞ സംഗതിക്കു വേറൊരു ദൃഷ്ടാന്തമാണു. അതിനാൽ പണമില്ലാഞ്ഞിട്ടു അത്യാവശ്യമായ ഠരം വേല ഇതുവരെ ആരംഭിച്ചില്ലെന്നു പറയുന്നതിൽ എത്രത്തോളം വാസ്തവമുണ്ടെന്നു സംശയിക്കുന്നു. അഥവാ പണം ഉണ്ടാക്കികൊണ്ടു തുടങ്ങേണ്ടതാണെന്നു വിചാരിക്കുന്നതായാൽതന്നെയും പണം ഉണ്ടാകേണ്ട മാൎഗ്ഗങ്ങളും കൂടെ നാം ഇതേവരെ ആലോചിക്കയൊ ആരംഭിക്കയൊ ചെയ്യാതിരിക്കുന്നതിനെപ്പററി എന്തു പറയേണ്ടു എന്നറിയുന്നില്ല. കക്ഷിവ്യവഹാരത്തിലും പള്ളിവ്യവഹാരങ്ങളിലും നമ്മോടു എതിരിട്ട നിസ്സാരകക്ഷികൾ അവരുടെ തോൽവിക്കു ശേഷം നമ്മുടെ സഭയിൽ ഛിദ്രങ്ങളും കുഴപ്പങ്ങളും ഉണ്ടാക്കു

വാൻവേണ്ടി നടത്തുന്ന സുവിശേഷവേലയുടെ സംഗതി ഓക്കുമ്പോൾ വിജാതികളായ നമ്മുടെ ഇരിപ്പിനെ എങ്ങിനെ കുററം വിധിക്കാതിരിപ്പാൻ കഴിയും?

കുഞ്ഞാടുകളുടെ വേഷം ധരിച്ചുകൊണ്ടു നടക്കുന്ന ടി. കൂട്ടരുടെ ശ്രമത്താൽ നമ്മുടെ സഭയിൽ ഓരോരോ ഭാഗത്തു എന്തെല്ലാം കേടുകൾ സംഭവിക്കുന്നുണ്ടെന്നുള്ള കഥ ഇനിയും നാം അറിയാതെ ഉറങ്ങുന്നതു വളരെ അപകടമാകുന്നു. പണപ്പിരിവുകളെക്കൊണ്ടു നാം നമ്മുടെ സഭയെ പലപ്പോഴായി ആവശ്യത്തിലധികവും ആളുകളുടെ നിവൃത്തിക്കപ്പുറവും ഭാരപ്പെടുത്തീട്ടുണ്ടെന്നുള്ളതു വാസ്തവമാകുന്നു. എന്നാൽ ഭാരപ്പെടുത്താതെയും പ്രയാസം കൂടാതെയും പണം വർദ്ധിപ്പിക്കാവുന്ന അനേകമാർഗ്ഗങ്ങളെ നാം നമ്മുടെ അറിവുകേടുകൊണ്ടു നഷ്ടപ്പെടുത്തിയിട്ടും, നഷ്ടപ്പെടുത്തുന്നും ഉണ്ടു.

റീശീസാ പിരിവു പോലെ ഭാരം കൂടാത്ത വിധത്തിൽ വല്ല പിരിവുകളും എടുത്തു സൂക്ഷിച്ചിരുന്നെങ്കിൽ തന്നെയും എത്ര വല്യമുതൽ നമുക്കിപ്പോൾ ശേഷിക്കുമായിരുന്നു. ഇക്കാര്യത്തിൽ നമ്മുടെ ബുദ്ധികേടിനെപ്പററി നി. വ. ദി. ശ്രീ. മാർ അൽവാറീസു മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു തന്റെ പല പ്രസംഗങ്ങളിലും സൂചിപ്പിച്ചുപറഞ്ഞിട്ടുള്ളതായി കേട്ടിട്ടുണ്ടു. സുറിയാനിസഭ സുവിശേഷവേലയിലേക്കു ശക്തിയോടെ ഉണരേണ്ടകാലം ഏററവും അതിക്രമിച്ചിരിക്കുന്നു. ഇത്രവല്യ വേലയ്ക്കു ഈ നിസ്സാരമായ ആരംഭമോ ശ്രമമോ എന്തുമതിയാകുമെന്നു പലരും വിചാരിച്ചേക്കാം. ലോകത്തിൽ ഇപ്പോൾ മഹാ വലിയ ശക്തികളെ പ്രവൃത്തിക്കുന്ന വിശ്വവിശ്രുതമായ വേദപുസ്തകസമൂഹത്തിന്റെയും മററുപല സമൂഹങ്ങളുടേയും ആരംഭങ്ങൾ ഇതുപോലെ നിസ്സാരങ്ങളായിരുന്നുവെന്നുള്ള വാസ്തവം അറിയുന്നവർക്കു ടി. സംശയത്തിനു വഴിയില്ലാത്തതാകുന്നു. സമുദ്രതുല്യമായ ചില മഹാവല്യനദികളുടെ തുടസ്സങ്ങൾ എത്രയും നിസ്സാരങ്ങളായ ഉറവകളിൽനിന്നാകുന്നുവല്ലോ

ഇതിനെ കാലംചെയ്ത കൊച്ചുതിരുമേനിയുടെ സ്മാരകമായി ആരംഭിക്കുന്നതിനെപ്പററി രണ്ടുവാക്കുകൂടി പറഞ്ഞവസാനിപ്പിക്കുന്നു. കൊച്ചുതിരുമേനി തന്റെ നിഷ്കളങ്കമായ ജീവിതത്താലും വൈരാഗ്യമേറിയ പ്രസംഗങ്ങളാലും ഒരു വല്യസമൂഹത്താൽ സാധിക്കാവുന്നതിൽ അധികം സുവിശേഷവേല നിർവ്വഹിച്ചുകൊണ്ടത്രെ ഇരുന്നിട്ടുള്ളതു. വല്യതിരുമേനി സഭയ്ക്കുബാഹ്യമായി നിവൃത്തിപ്പാനുണ്ടായിരുന്ന പല വല്യസംഗതികളിൽ ഏർപ്പെട്ടിരുന്നതിനാൽ തനിക്കു ഈ കാര്യത്തിലുണ്ടായിരുന്ന അസൗകര്യത്തെ താൻ കൊച്ചുതിരുമേനിമൂലമത്രെ സഭയിൽ നിർവ്വിഘ്നം നടത്തിച്ചുപോന്നതു. തന്റെ വിയോഗത്താൽ ആ വേല നിന്നുപോയി എന്നു വരുന്നതും പോരാത്തതാണെല്ലോ. നമ്മുടെ കർത്താവു കല്പിച്ചിരിക്കുന്ന ഉപമയിൽ പ

ഇപ്രകാരം നിലത്തിൽ വീണു ചാകുന്ന കോതമ്പുമണിയിൽനിന്നു അധികം ഫലം പുറപ്പെടുന്നതുപോലെ ലൌകീകകണ്ണുകൾക്കുമാത്രം മറയപ്പെട്ടിരിക്കുന്നു എങ്കിലും തന്റെ പ്രാൎത്ഥനയാലും മറ്റും ഇവിടെ ഇരുന്നതിൽ അധികമായി നമ്മെ സഹായിപ്പാൻ ശക്തനായിരിക്കുന്ന നമ്മുടെ വന്ദ്യപിതാവിന്റെ സ്മാരകത്തെ കൊണ്ടാടുവാൻ താൻ ചെയ്തുകൊണ്ടിരുന്ന വേലയെ നിലനിൎത്തുന്നതിനുള്ള ഈ ശ്രമത്തെക്കാൾ തനിക്കു പ്രിയമുള്ള വേറെ ഒന്നും ഉണ്ടായിരിക്കയില്ലെന്നുള്ള വിശ്വാസത്താൽ ഇതിനെ തന്റെ സ്മാരകമാക്കുന്നതു എത്രയും ഉത്തമമായിരിക്കുമെന്നു കരുതിയിട്ടുള്ളതാകുന്നു.

എന്നു മൂവാറ്റുപുഴ മുൻസിഫുകോടതി വക്കീൽ മഞ്ഞാടിക്കര പ്രവൃത്തി കുറിച്ചി മുറിയിൽ കോലത്തുകളത്തിലായ അയ്ക്കരെ
പുന്നൂസു പുന്നൂസു.

൧൦൬൯-ാമാണ്ടു.
മേടമാസം ൨൨-ാംനു.

ഏകാകിത്വത്തിന്റെ (ഈഹിദായ്യൂസായുടെ) ഉന്നതമായ
നടപടിയുടെ ശ്രേഷ്ഠതയെപ്പറ്റി.

## ഒരു കഥ.

പിതാക്കന്മാരിൽ ദിവ്യദൎശനങ്ങൾ കാണുന്ന ഒരു വൃദ്ധൻ ഉണ്ടായിരുന്നു അദ്ദേഹം ഇപ്രകാരം എഴുതിയിരിക്കുന്നു. മാമ്മോദീസായിൽ ഉള്ളതായി ഞാൻ കണ്ടിട്ടുള്ള ആ ശക്തിയെ തന്നെ ദയറായവേഷം ഒരുത്തൻ ധരിക്കുമ്പോഴും ഞാൻ കണ്ടു.

ദീൎഘയാസകാരനായ ഒരു വൃദ്ധൻ ഇപ്രകാരം പറഞ്ഞിരിക്കുന്നു. ഞാൻ ഒരു വിഗ്രഹപൂജാരിയുടെ പുത്രനാകുന്നു. ഞാൻ പൈതലായിരുന്നപ്പോൾ അമ്പലത്തിൽ തന്നെ ഇരുന്നിരുന്നു. എന്റെ പിതാവു പലപ്പോഴും വിഗ്രഹത്തിന്റെ മുറിയിൽ പ്രവേശിച്ചു ബലി കഴിച്ചിരുന്നു. ഒരു പ്രാവശ്യം ഞാനും ഒളിച്ചു അവന്റെ പിന്നാലെ കയറി. അപ്പോൾ സാത്താൻ ഇരിക്കുന്നതിനേയും അവന്റെ പട്ടാളം അവന്റെ മുൻപാകെ നില്ക്കുന്നതിനേയും ഞാൻ കണ്ടു. കണ്ടാലും അവന്റെ പിശാചുക്കളിൽ ഒരുവൻ വന്നു അവനെ വന്ദിച്ചു. നീ എവിടെനിന്നു വരുന്നു എന്നു സാത്താൻ അവനോടു ചോദിച്ചു. ഞാൻ ഇന്നസ്ഥലത്തായിരുന്നു. അവിടെ വലിയ കലഹവും യുദ്ധവും ഉണ്ടാക്കി രക്തം ചൊരിയിച്ചതിന്റെശേഷം നിന്നോടു പറവാനായി ഞാൻ വന്നു എന്നു പറഞ്ഞു. എന്തു സമയം കൊണ്ടു നീ ഇതു പ്രവൃത്തിച്ചു? എന്നു സാത്താൻ ചോദിച്ചു. മൂന്നു ദിവസം കൊണ്ടു എന്നു അവൻ പറഞ്ഞു. ഇത്രയും സമയംകൊണ്ടു നീ ഇതു മാത്രമെ ചെയ്തുള്ളു? എന്നു പറഞ്ഞുകൊണ്ടു അവനെ അടിപ്പാൻ കല്പിച്ചു. അപ്പോൾ വേറൊരുത്തൻ വന്നു അവനെ വന്ദിച്ചു. നീ എവിടെ നിന്നു വരുന്നു എന്നു ചോദിച്ചു. ആ പിശാചു ഉത്തരമായിട്ടു ഞാൻ സമുദ്രത്തിൽ ആയിരുന്നു. ചുഴലി ഉണ്ടാക്കി കപ്പലുകളെ മുക്കി വളരെ മനുഷ്യരെ കൊന്നു. ഇവയെ നിന്നോടു അറിയിപ്പാനായിട്ടു ഞാൻ വന്നു എന്നു പറഞ്ഞു. എത്ര സമയം കൊണ്ടു ഇതു നീ ചെയ്തു എന്നു സാത്താൻ ചോദിച്ചു. ഇരുപതു ദിവസം കൊണ്ടു എന്നു അവൻ പറഞ്ഞു. ഈ ദിവസങ്ങളിൽ എല്ലാം കൂടെ നീ ഇതു മാത്രമൊ ചെയ്തുള്ളു എന്നു പറഞ്ഞിട്ടു അവനെയും അടിപ്പാൻ കല്പിച്ചു. മൂന്നാമതു ഒരുത്തൻ വന്നു അവനെ വന്ദിച്ചു. നീ എവിടെ നിന്നു വരുന്നു എന്നു അവൻ ചോദിച്ചു. അവൻ ഉത്തരമായിട്ടു ഞാൻ ഇന്ന പ

ഷണത്തിൽ ആയിരുന്നു. അവിടെ ഒരു കല്യാണം ഉണ്ടായിരുന്നു. അവിടെ വല്യ യുദ്ധം ഉണ്ടാകി വളരെ രക്തം ചിന്നി. മണവാളന്റെയും മണവാട്ടിയുടെയും കൂടെ ചിന്നി. ഇതു ഞാൻ പ്രവൃത്തിച്ചതിന്റെശേഷം നിന്നോടു അറിയിപ്പാൻ ഞാൻ വന്നു എന്നു പറഞ്ഞു. എത്ര ദിവസം കൊണ്ടു നീ ഇതു ചെയ്തു എന്നു ചോദിച്ചു. പത്തു ദിവസം കൊണ്ടു എന്നു പറഞ്ഞു. ഈ ദിവസങ്ങൾകൊണ്ടു നീ ഇതു മാത്രമൊ ചെയ്തുള്ളു എന്നു പറഞ്ഞിട്ടു അവനേയും അടിപ്പാൻ കല്പിച്ചു. ഇതിന്റെശേഷം നാലാമതു ഒരുത്തൻ വന്നു അവനെ വന്ദിച്ചു. നീ എവിടെ നിന്നു വരുന്നു എന്നു ചോദിച്ചു. അവൻ ഉത്തരമായിട്ടു ഒരു ഇഹൂദായകാരനോടു യുദ്ധം ചെയ്തുകൊണ്ടു നാല്പതു സംവത്സരം ഞാൻ വനത്തിൽ താമസിച്ചു ഈ രാത്രിയിൽ അവനെ ഞാൻ വ്യഭിചാരത്തിൽ അകപ്പെടുത്തി എന്നു പറഞ്ഞു. ഇതു കേട്ടയുടനെ സാത്താൻ എഴുനേറ്റു അവനെ ആലിംഗനം ചെയ്തു ചുംബിച്ചു തന്റെ തലയിലെ കിരീടം എടുത്തു അവന്റെ തലയിൽ വച്ചു തന്റെ സിംഹാസനത്തിൽ അവനെ ഇരുത്തി പറഞ്ഞു ഈ വലിയ പ്രവൃത്തി ഇത്ര കുറച്ചു കാലംകൊണ്ടു നീ ചെയ്തല്ലൊ! എന്തെന്നാൽ ദയറായകാരന്റെ വീഴ്ച പോലെ അത്ര സന്തോഷമുള്ള മറെറാന്നുമിനിക്കില്ലാ. എന്നാൽ ആ വൃദ്ധൻ പറഞ്ഞതു ഇതു ഞാൻ കണ്ടപ്പോൾ ദയറായകാരുടെ പദവി ഇത്ര വലുതൊ എന്നു ഞാൻ എങ്കൽ തന്നെ പറഞ്ഞുകൊണ്ടു എന്റെ രക്ഷയ്ക്കായി തിരുമനസ്സായ ദൈവത്തിന്റെ വ്യാപാരത്താൽ ഞാൻ വന്നു ദയറായകാരനായി.

ക്രിസ്ത്യാനികളുടെ ശത്രുവായിരുന്ന യൂലിയാനോസു രാജാവിന്റെ കാലത്തിൽ അവൻ പാറസ്യായിലേക്കു ഇറങ്ങി പോകുമ്പോൾ അവന്റെ ഒരു സാമാനം കൊണ്ടുവരുവാൻ വേഗം പടിഞ്ഞാട്ടു പോകുവാനായി ഒരു പിശാചിനെ അവൻ പറഞ്ഞയച്ചു. എന്നാൽ ആ പിശാചു പോകുമ്പോൾ ഒരു ഇഹൂദായകാരൻ വസിക്കുന്ന സ്ഥലത്തു എത്തി. ആ ഇഹൂദായകാരൻ രാവും പകലും പ്രാർത്ഥനയിൽനിന്നു അടങ്ങാതിരുന്നതിനാൽ പിശാചു ഒരു ഭാഗത്തേക്കും തിരിയാതയും തന്റെ മുമ്പോട്ടു യാത്ര ചെയ്വാൻ പാടില്ലാതയും നിന്നനിലയിൽ തന്നെ പതിനഞ്ചു ദിവസം നിന്നു. പിന്നത്തേതിൽ ഒന്നും പ്രവൃത്തിക്കാതെ അവനെ അയച്ച രാജാവിന്റെ അടുക്കലേക്കു മടങ്ങി. ദുഷ്ടനായ യൂലിയാനോസു അവനോടു നീ എന്തുകൊണ്ടു ഇപ്രകാരം താമസിച്ചു എന്നു ചോദിച്ചു. ആ പിശാചു ഉത്തരമായിട്ടു ഇപ്രകാരം പറഞ്ഞു. ഞാൻ വരുവാൻ താമസിച്ചതും ഒന്നും പ്രവൃത്തിക്കാതിരുന്നതും പ്രാർത്ഥനയിൽ നില്ക്കുന്ന ഒരു ഇഹൂദായകാരൻ എന്നെ എതൃത്തതുകൊണ്ടാകുന്നു. അവന്റെ പ്രാർത്ഥന നിർത്തീട്ടു ഇനിക്കു കടന്നുപോകുവാൻ കഴിവുണ്ടാകുമെന്നു വിചാരിച്ചു പതിനഞ്ചു ദിവസം അവന്റെ അടുക്കൽ ഞാൻ താമസിച്ചു. അവൻ പ്രാർത്ഥന നിർത്താതിരുന്നതിനാൽ എന്റെ യാത്രക്കു വിരോധിക്കപ്പെട്ടു. ഞാൻ താമസിക്കയും യാതൊന്നും പ്രവൃത്തിക്കാതിരിക്കയും ചെയ്തു. ദുഷ്ടനായ യൂലിയാനോസു കോപിച്ചു ഞാൻ തിരിച്ചുവരുമ്പോൾ അവനോടു പ്രതികാരം ചെയ്യും എന്നു പറഞ്ഞു. എന്നാൽ ദൈവവ്യാപാരത്താൽ കുറെ ദിവസം കൊണ്ടു അവൻ കൊല്ലപ്പെട്ടു. ഉടനെ അവനോടുകൂടെ ഉണ്ടായിരുന്ന മന്ത്രി അവനുള്ള സകലവും വിറ്റു ദരിദ്രന്മാൎക്കു കൊടുത്തു ആ ഇഹൂദായകാരന്റെ അടുക്കൽ വന്നു പരിശോധിക്കപ്പെട്ട ദയറാകാരനായിരുന്നു. അവൻ ദൈവത്തെ നിറപ്പാക്കുന്ന ക്രിയകളാൽ നല്ല അവസാനം പ്രാപിക്കയും ചെയ്തു.

ആബേപെംബ്യ ഇഹൂദായകാരെക്കൂടെ മെസ്രേൻ ദേശത്തിൽ സഞ്ചരിച്ചു. അപ്പോൾ അശേമനികൾ ഇറിക്കുന്നതു കണ്ടു അവരോടു നിങ്ങൾ എഴുനീറ്റു നിങ്ങൾ വാഴ്ത്തപ്പെടേണ്ടതിനു ഇഹൂദായക്കാൎക്കു സമാധാനം കൊടുപ്പിൻ. എന്തെന്നാൽ അവർ ദൈവത്തോടു ഇടവിടാതെ സംസാരിക്കുന്നതുകൊണ്ടു അവരുടെ വാ പരിശുദ്ധമുള്ളതാകുന്നു.

പറുദൈസാ.

## മിസ്റ്റർ കെ. പി. മാത്യു.
(തുടൎച്ച)

മാർ ദീവന്നാസ്യോസ് ജൂബിലി സ്മാരകത്തെ സംബന്ധിച്ചു രണ്ടെഴുത്തുകളിൽ കാണുന്ന അഭിപ്രായങ്ങളിൽ നിന്നു ചില ഭാഗങ്ങൾ താഴെ പകൎത്തുന്നു:—

ജൂബിലി സ്മാരക സംഗതിയിൽ കീൎത്തിമുദ്ര ഏൎപ്പെടുത്തണമെന്നു നിശ്ചയിച്ചതു വളരെ നന്നായി. വേദപുസ്തകതൎജ്ജമക്കായി വെച്ചിട്ടുള്ളതു ഉചിതമായെങ്കിലും എത്രത്തോളം ഗുണപ്രദമായി തീരുമെന്നുള്ളതു കണ്ടെങ്കിലേ തന്നെ അറിഞ്ഞുകൂടു. യൂറോപ്പ, അമേറിക്കാ മുതലായ സ്ഥലങ്ങളിൽ ഗ്രീക്ക, ലത്തീൻ മുതലായ പല പ്രാചീനഭാഷകളിലും അനേക നവീനഭാഷകളിലും അസാധാരണ നൈപുണ്യം സമ്പാദിച്ചിട്ടുള്ള മുപ്പതും നാല്പതും പണ്ഡിതന്മാർ യോജിച്ചു എട്ടും പത്തും വൎഷം വേല ചെയ്തിട്ടു കൂടി മൂലത്തിലെ പൂൎണ്ണമായ അൎത്ഥം വരുത്തുന്നതിനു സാധിക്കുന്നില്ല. അങ്ങിനെയിരിക്കെ സുറിയാനി കൂടി ഒരുവിധം വായിച്ചു മനസ്സിലാക്കത്തക്ക ശക്തിയില്ലാത്തവർ ഭാഷാന്തരം ചെയ്താൽ എത്രത്തോളം നന്നാകുമെന്നു ഒരുവിധം ഊഹിക്കാം. ഉപകാരമില്ലാതെ മറ്റുള്ളവൎക്കു പരിഹാസകാരണമായി തീരുമെന്നാണ തോന്നുന്നതു. ഇതു വെളിക്കു പറഞ്ഞാൽ മുടക്കും. പിന്നെ പട്ടക്കാരെ യഥാശക്തി സഹായിക്കുന്നതിനു നീക്കിവച്ചിട്ടുള്ളതും വളരെ ആവശ്യം തന്നെ. എങ്കിലും നടത്തിക്കൊണ്ടു പോകുന്നതു എങ്ങിനെയെന്നാണ. അതുകൊണ്ടു അനാവശ്യ വഴക്കിനു കാരണമായി തീരാൻ വളരെ എളുപ്പമുണ്ടു. "യഥാശക്തി" എത്രത്തോളം വരുമെന്നു നിശ്ചയിക്കുമ്പോൾ ഭിന്നിപ്പുണ്ടാകും. ഇതു തെക്കരും വടക്കരും തമ്മിൽ ഒന്നുകൂടി അകലുന്നതിനു ഇട വരുത്തുമെന്നു ഭയമുണ്ടു. എന്നുതന്നെയല്ല പള്ളിക്കാർ തമ്മിലും മത്സരത്തിനു കാരണമായി തീരും. ഇതൊന്നും കൂടാതെ കഴിഞ്ഞാൽ വളരെ ഭാഗ്യമായി. സ്മാരകത്തെപ്പറ്റിയുള്ള ആലോചനയിൽ വടക്കരുടെ വാദം എന്തായിരുന്നെന്നു എനിക്കു ഇതുവരെ പൂൎണ്ണമായി മനസ്സിലായിട്ടില്ല........തെക്കർ ചില പള്ളിക്കാരും പണം കൊടുക്കാതെ പിൻവാങ്ങി നിന്നിരുന്നപ്പോൾ—മദ്രാസ്. ൨൨-൫-൧൯൦൪.

൨. "വടക്കുനിന്നു വളരെ കുറച്ചെ പിരിയു എന്നു ഞാൻ ആദ്യമെ നിശ്ചയിച്ചതാണ. ഏതായാലും വളരെ വ്യസനിക്കത്തക്കതു തന്നെ. ഇതിൽനിന്നു മറ്റുള്ളവർ ഊഹിക്കുന്നതു എന്തെന്നുവച്ചാൽ, സുറിയാനിസഭയെ നാശത്തിൽനിന്നു വീണ്ടെടുത്തു. ഇത്ര ഉന്നതിയിൽ വരുത്തിയ ആ മഹാന്റെ ഭഗീരഥ പ്രയത്നത്തെക്കുറിച്ചു വടക്കർ അശേഷം കൃതഘ്നന്മാരാണെന്നാണ. അതു വലിയ കഷ്ടമാണ. പക്ഷെ വാസ്തവത്തിൽ ഈ കുറവിനു വേറെയാണ കാരണ

ങ്ങൾ. ഒന്നാമതു തന്നെ തെക്കു നവീകരണകാരും പ്രോട്ടസ്റ്റന്റുകാരും കിടക്കുന്നതു കൊണ്ടു അവരോടുള്ള മത്സരബുദ്ധിയാണ വളരെ പണം ഉണ്ടാക്കുന്നതു. അതു വടക്കു അശേഷമില്ല. തെക്കരെപ്പോലെ വടക്കർ നവീകരണക്കാരോടു വൈരമുണ്ടോ എന്നാലോചിക്കിൻ. രണ്ടാമതു. മെത്രാച്ചൻ പ്രധാനമായിട്ടും അധികമായിട്ടും തെക്കാണ പരിചയിച്ചിട്ടുള്ളതു..... ...ഇതൊക്കെയാണ വടക്കു പിരിവു കുറയുന്നതിനുള്ള കാരണങ്ങൾ. കാരണങ്ങൾ എന്തൊക്കെയായാലും കുറവു വന്നതു വ്യസനിക്കത്തക്കതുതന്നെ. കാരണങ്ങൾ അതിനെ അൽപം ലഘുകരിക്കുമെന്നു മാത്രമെയുള്ളൂ. ൧൦—൧൧—൧൮൦൧,

ഒരു ഇംഗ്ലീഷ പുസ്തകത്തെപ്പറ്റി മിസ്റ്റർ മാത്യു ൧൯൦൭ ഏപ്രിൽ ൨൧-നു ഒരു സ്നേഹിതനു ഇപ്രകാരം എഴുതി:— "അംഗ്ലിയാ സഭയിലുള്ള ആർച്ചുഡീക്കൻ ഫറാർ എന്ന ആളാൽ എഴുതപ്പെട്ട "നിത്യമായ ആശ" എന്ന ഒരു പുസ്തകം എന്റെ കൈവശം കിട്ടിയിരിക്കുന്നു. അദ്ദേഹത്തിന്റെ അഭിപ്രായങ്ങളും സുറിയാനി സഭയുടെതിനോടു മിക്കവാറും യോജിച്ചിരിക്കുന്നു. പുസ്തകം ഞാൻ മുഴുവനു വായിച്ചശേഷം അതിലെ അഭിപ്രായങ്ങളുടെ സ്വഭാവത്തെക്കുറിച്ചു വിവരമായി എഴുതിയയക്കാം. അതു മലയാളത്തിൽ തർജ്ജമ ചെയ്യുന്നതു നന്നായിരിക്കുമെന്നു എനിക്കു തോന്നുന്നു. നമ്മുടെ ഇടയിലുള്ള യോഗ്യന്മാരും ഉത്സാഹികളുമായവരിൽ ചിലർ അതു പരിഭാഷപ്പെടുത്താൻ ഉദ്യമിക്കുമെന്നു ഞാൻ വിശ്വസിക്കുന്നു.

സമ്മേളനത്തെക്കുറിച്ചു മിസ്റ്റർ മാത്യു ഇപ്രകാരം എഴുതി:— "ഇയ്യാണ്ടിൽ സമ്മേളനത്തിനു വടക്കുനിന്നു ആരും തന്നെ ഉണ്ടായിരുന്നില്ലെന്നു തോന്നുന്നു. ഇതു വലിയ സങ്കടം തന്നെ. ഇത്ര വളരെ ജനം ഉണ്ടായിരുന്നിട്ടു ഒരുവൻ പോലും ഉണ്ടായില്ലല്ലോ. എന്തു ചെയ്യാമല്ലെ. ഇത്തവണ ഞാൻ ഒരു പ്രസംഗം എഴുതി അയച്ചിരുന്നു. പരീക്ഷയുടെ ധൃതിസമയത്താണു എഴുതിയതു. രണ്ടാമതു വായിക്കുന്നതിനു കൂടി തരമായില്ല എന്തൊ ചിലതൊക്കെ എഴുതിയെന്നെയുള്ളൂ. അതിൽ ചിലതെല്ലാം കുറെ കഠിനമായിപ്പോയെന്നു വച്ചു എഴുത്തു കളഞ്ഞത്രെ. പട്ടക്കാരെയും മേൽപട്ടക്കാരെയും സാമാന്യത്തിലധികം ശകാരിച്ചിട്ടുണ്ട. ആ ഭാഗങ്ങളായിരിക്കാം എടുത്തുകളഞ്ഞതു. പാറവൂർ ൨൨. ൫. ൧൯൦൦.

നാലഞ്ചു" കൊല്ലത്തിനകം ലോകാവസാനമായെന്നു ഒരു വിദ്വാൻ അഭിപ്രായപ്പെട്ടതിനെ സംബന്ധിച്ചു വളരെ ബഹളമുണ്ടായല്ലൊ. ഇതിനെ സംബന്ധിച്ചു മിസ്റ്റർ മാത്യുവിന്റെ ഒരെഴുത്തിൽ ഇപ്രകാരം കാണുന്നു:— ഇതിനിടയ്ക്കു ലോകവും അവസാനിച്ചുകഴിഞ്ഞു. ഇല്ലെന്നാരുപറയും? വിദ്വാൻകുട്ടിയുടെ പിൻഗാമികൾ ചിലർ തെക്കു കിടന്നു പറയുന്നതു ലോകം അവർ പറഞ്ഞതുപോലെ അവസാനിച്ചു; ഇപ്പോൾ അവർ "സ്വർഗ്ഗത്തിൽ" താമ

സിക്കയാണെന്നല്ലേ? അതുപോലെ നാം വേറൊരു ലോകത്തിച ല്ലെന്ന ആരു പറയും? ആദ്യത്തെ ലോകത്തിൽതന്നെയെന്ന കാണി ക്കണമെങ്കിൽ നാം കാണുന്നതും കേൾക്കുന്നതുമെല്ലാം അതുതന്നെ യെന്ന സാധിക്കേണ്ടയൊ. ശരി. അവിടെയല്ലെ കഷ്ടി. വലിയവ ലിയ തത്വജ്ഞാനികൾ കൂടി കുടിച്ചുകിറുന്നു. ചിലർ മായയെന്നും ചിലർ അല്ലെന്നും; തോന്നുന്നെയുള്ളു വസ്തുവത്തിലില്ലെന്നും മറ്റു മല്ലെ പറയുന്നതു. പിന്നെ എങ്ങിനെ നിശ്ചയിക്കാം. മദ്രാസ- വന്നു എം. എവ്വൻൻ.

എന്റെ കൈവശം കിട്ടിയ എഴുത്തുകളിൽ നിന്ന പ്രസ്താവ യോഗ്യങ്ങളായ ഭാഗങ്ങൾ പകൎത്തികഴിഞ്ഞു. സുറിയാനിസമുദായം നന്നായിക്കാണണമെന്നും വടക്കരുടെ ഇടയിൽ വിദ്യാപ്രചാരം വ രണമെന്നും മറ്റും മിസ്റ്റർ മാത്തുവിനുണ്ടായിരുന്ന അനേകം ആഗ്ര ഹങ്ങൾ ഈ എഴുത്തുകളിൽനിന്ന വെളിപ്പെടുന്നുണ്ടല്ലൊ- ഇദ്ദേഹ ത്തിന്റെ സ്മാരകമായി വല്ലതും ഏൎപ്പാട ചെയ്യേണ്ടതാണെന്നും അ തു ആലുവാ സ്ക്രൂളിനെ സംബന്ധിച്ചായിരിക്കണമെന്നും ഇക്കാൎയ്യ ത്തിൽ മിസ്റ്റർ മാത്തുവിന്റെ കുടുംബക്കാർ മുന്നിട്ടുനിന്ന പ്രവൎത്തി ക്കാൻ ഇടയുണ്ടെന്നും മറ്റും മലയാളമനോരമപത്രത്തിൽ ഒന്നുരണ്ടു യോഗ്യന്മാർ എഴുതിക്കാണുകയുണ്ടായി. പരോപകാരകങ്ങളായി മി സ്റ്റർ മാത്തുവിന ഉണ്ടായിരുന്ന അനേകം ആഗ്രഹങ്ങളിൽ ഒന്നെ ങ്കിലും സാധിക്കാതെ അദ്ദേഹം അകാലമരണം പ്രാപിച്ചതാട്ടുകൂടി അദ്ദേഹത്തെക്കുറിച്ചു നമുക്കുള്ള സ്മരണയും നശിച്ചുപോകുന്നതു ക ഷ്ടമാണ. അതുകൊണ്ടു അദ്ദേഹത്തിന്റെ സ്മാരകമായി എന്തെങ്കി ലും ഏൎപ്പാട ചെയ്യാൻ സമ്പന്നന്മാരായ കുഞ്ഞുങ്ങളെ കുഡുംബക്കാർ ആലോചിക്കുന്നുണ്ടെങ്കിൽ അതു എത്രയും ഉചിതവും ഉത്സാഹജന കവും ആണെന്ന സംശയമില്ല. ഈ ആലോചന അചിരേണ ഫ ലിച്ചുകാണ്മാൻ സൎവ്വശക്തൻ സംഗതിയാകട്ടെ.

എ- ബി- സി.



## സുറിയാനിസഭയും സുവിശേഷവേലയും

മലങ്കര ഇടവക പത്രിക പത്രാധിപർ അവർകൾക്കു.

പ്രിയപത്രാധിപർ അവർകളെ? സുറിയാനിസഭയിൽ സുവി ശേഷവേല ഇല്ലാതിരുന്നതിനെ സംബന്ധിച്ചുള്ള ഇതരസഭക്കാരു ടെ ഹാസ്യത്തിനു സമാധാനമായി പ്രസ്തുതവേലയിൽ ശരിയായി പ്രവേശിക്കുന്നതിന സുറിയാനിസഭയ്ക്കു ഇതുവരെയും സാവകാശമു ണ്ടായിരുന്നില്ലെന്നും തന്നിമിത്തം ഈ കുറ്റാരോപണം അകാലിക മാണെന്നും മറ്റും മുൻ ഒരുലക്കം പത്രികയിൽ പ്രസ്താവിച്ചുകണ്ടതാ യി ഞാൻ ഓൎക്കുന്നുണ്ടു.

എന്നാൽ സുറിയാനിസഭയ്ക്കു അടുത്ത ൩൦ സംവത്സരങ്ങൾക്കിടയിൽ ഉണ്ടായിക്കൊണ്ടിരുന്ന കുഴപ്പങ്ങൾ യഥാൎത്ഥത്തിൽ മനസ്സിലാക്കീട്ടുള്ള ആളാണു ആ ലേഖകകൎത്താവെന്നു സമ്മതിക്കാമെന്നിരുന്നാലും എത്രയും മഹത്തരിയതും ഫലപ്രാപ്തിയുള്ളതും സുറിയാനിസഭയുടെ ബാഹ്യമായും അന്തരംഗമായുമുള്ള നിലനില്പിനു ആവശ്യകമായി തീൎന്നിരിക്കുന്നതുമായ ഈ വേലയെ ആരംഭിക്കുന്നതിനു ന്യായമായി പറയത്തക്ക യാതൊരു പ്രതിബന്ധവും ഈ കാലത്തു ഇല്ലെന്നുതന്നെയുമല്ലാ ഇത്രയും സുലഭമായ ഒരു സാവകാശം ഇനിയും കിട്ടുമൊ എന്നുകൂടി സംശയിക്കേണ്ടിയിരിക്കുന്നു.

സുറിയാനിസഭയിലുള്ള ഓരോ ആടുകളേയും ജീവനോടെ ഭക്ഷിച്ചുകളയുന്നതിനും, ഇടയന്മാരെ സ്വാധീനമാക്കുന്നതിനും, അതിന്റെ പച്ചമേച്ചിൽ സ്ഥലങ്ങളേയും പുൽമാലികകളേയും, ആട്ടിൻതൊഴുത്തുകളെയും, അപഹരിക്കുന്നതിനും മറ്റുമായി ചെയ്തിട്ടുള്ള വിവിധപ്രയത്നങ്ങളും ഫലപ്രാപ്തങ്ങളല്ലെന്നുകണ്ടിട്ടും "കുളം കലക്കി പരുന്തിനു കൊടുക്കണം" എന്നു പറയുന്ന പഴമൊഴിപോലെ ഒരുതരം മൎക്കടമുഷ്ടി പിടിച്ചുംകൊണ്ടു തങ്ങളുടെ അഭിലാഷത്തെ വല്ലപ്രകാരത്തിലും സാദ്ധ്യകരിക്കണമെന്നുള്ള ദുഷ്ടവിചാരത്തോടുകൂടി അടിസ്ഥാനം ഇളകാറായപ്പോൾ ഒരു നവീനസൂത്രവും കണ്ടുപിടിച്ചുകൊണ്ടു ഇതാ പുറത്തു ചാടിതുടങ്ങിയിരിക്കുന്നു.

ജീവിതമത്സരം അതിന്റെ പരമകാഷ്ഠയെ പ്രാപിച്ചിരിക്കുന്ന ഈ കാലത്തു "വയറുകഴിപ്പാൻ വകയില്ലാഞ്ഞു, വറയൊഴിയുന്നെ ദേവതമാരെ" എന്നുള്ളതുപോലെ ഉലകത്തിൽ തങ്ങളെക്കാൾ ഭക്തന്മാരാരുമില്ലെന്നുള്ള ഭാവത്തോടും ഓരോ റബ്ബറിട്ട വേദപുസ്തകവും കയ്യിൽ എടുത്തും വേദവാക്യങ്ങളെ തലകീഴായി മറിച്ചു വ്യാഖ്യാനിച്ചും അവരവരുടെ അഭിപ്രായത്തിനു തക്കവണ്ണം വേദവാക്യങ്ങളെ കൂട്ടിച്ചേൎത്തു ക്രിസ്തുമതത്തിനു വിപരീതമായി ഉപദേശിച്ചും നശീകരണത്തിന്റെ നശീകരണവും പ്രസംഗിച്ചുകൊണ്ടു ടി· സമൂഹത്തിലെ കീടങ്ങളായ ഒരുതരം യമദൂതാക്കളുടെ പുറപ്പാടിനെയാണു "നവീനസൂത്രം" എന്നു മുമ്പിൽ പറഞ്ഞിട്ടുള്ളതു.

ഞങ്ങളുടെ ഈ വടക്കൻദേശത്തു ശരിയായ വിദ്യാസമ്പാദനത്തിനുതകുന്നവയായ യാതൊരു മാൎഗ്ഗങ്ങളും, ഞങ്ങളും പൊന്നുതമ്പുരാന്റെ പ്രജാംശങ്ങളാണെന്നു കരുതി ഗവൎമ്മെണ്ടിൽനിന്നും കട്ടെ പള്ളിമുതലുകളെ ഭൂതത്താന്മാരെപോലെ കാത്തുവച്ചുകൊണ്ടിരിക്കുന്ന പള്ളിപ്രമാണികളാകട്ടെ ഞങ്ങളുടെ ആത്മീകപിതാക്കന്മാരാകട്ടെ, ഉണ്ടാക്കിതരാഴികയാൽ ഞങ്ങൾക്കു സ്വയമായൊ അല്ലാതെയൊ വൈദികജ്ഞാനം സമ്പാദിക്കുന്നതിനു നിവൃത്തിയില്ലാതിരിക്കുന്ന ഈസന്ദൎഭത്തിൽ തക്കംനോക്കി മേൽപറഞ്ഞ ഒരുവകക്കൂട്ടർ അവ

രുടെ പരിഷ്കരിക്കപ്പെട്ട നശീകരണ ഉപദേശങ്ങളുമായി ഈ സ്ഥലങ്ങളിലെ സാധുക്കളുടെ ഇടയിൽ വന്നു സുറിയാനിസഭ അശേഷം തെറ്റാണെന്നും അതിന്റെ മഹിമയേറിയ ഉപദേശരീതികൾ എല്ലാം നരകപന്ഥാവിലേക്കു കൊണ്ടുപോകുന്നതാണെന്നും സഭയുടെയൊ പട്ടക്കാരുടെയൊ ആവശ്യകത ഇല്ലെന്നും മറ്റുമുള്ള മതവിപരീതങ്ങളെ ഉപദേശിച്ചു പ്രത്യക്ഷമായി കുറെപേരെയും അപ്രത്യക്ഷമായി അനേകരേയും ഇവരുടെ വലയിൽ ബന്ധിച്ചിരിക്കുന്നു. ഈ കൂട്ടരുടെ ശക്തി സാധുക്കളുടെ ഇടയിൽ എത്രത്തോളം പ്രബലപ്പെട്ടിട്ടുണ്ടെന്നൊ പ്രബലപ്പെട്ടുമെന്നൊ എന്നുള്ള വിചാരങ്ങളൊ അന്വേഷണങ്ങളൊ പറയത്തക്കവയായി യാതൊന്നും ഞങ്ങളുടെ ഇടയന്മാർക്കുള്ളതായി കാണുന്നില്ലാ. ഇവരുടെ ഉപദേശത്തിൽ വിശ്വസിച്ചു ഒരുത്തനെയൊ അല്ലെങ്കിൽ പലരെയൊ സഭയിൽനിന്നു മുടക്കിയതുകൊണ്ടൊ, അവനോടൊ അല്ലെങ്കിൽ അവരോടൊ ഈ കൂട്ടരുടെ ഉപദേശതെറ്റുകളെയും വഞ്ചനകളെയും പ്രസംഗിച്ചതുകൊണ്ടൊ, മാത്രം തൃപ്തിപ്പെട്ടുകളയാമെന്നു വിചാരിക്കുന്ന കാലവും അതിക്രമിച്ചിരിക്കുന്നു എന്നൊ പറയുന്നതിനു യാതൊരു സന്ദേഹവുമില്ലാ. സകാരണം സംഗതികളെ മനസ്സിലാക്കണമെന്നും അപ്രകാരം മനസ്സിലാക്കിയതിനു ശേഷം അതെവിധത്തിൽ വിശ്വസിക്കുകയൊ പ്രവൃത്തികയൊ ചെയ്യേണ്ടതാണെന്നുമുള്ള അറിവു വർദ്ധിച്ചുവരുന്നതായ കാലത്തിൽ ആത്മീകമായൊ ലൌകീകമായൊ ഒരൊരുത്തൻ അവനവന്റെ മനസ്സിൽ സാധിച്ചിട്ടുള്ളതിനു വിപരീതമായി പ്രവൃത്തിപ്പിക്കുന്നതിനു അചിരങ്ങളായ വല്ല പ്രതിബന്ധങ്ങളും എത്രത്തോളം ഉതകുന്നവയാണെന്നുള്ളതു സഭാദ്ധ്യക്ഷന്മാർ പ്രത്യേകം ആലോചിക്കേണ്ടിയ സമയവും അടുത്തിരിക്കുന്നു. അതിനാൽ വടക്കരായ ഞങ്ങൾക്കു ശരിയായ ഉപദേശങ്ങളെ സുലഭമാക്കിതരുവാനും ഈ അന്ധകാരത്തിൽനിന്നും ഞങ്ങളെ വിമോചിച്ചു സത്യവെളിച്ചത്തിലെക്കു നടത്തുവാനും പ്രത്യേകം ചുമതലപ്പെട്ട കുറെ ഉപദേഷ്ടാക്കന്മാർ ഞങ്ങൾക്കും ഉണ്ടായിരിക്കേണ്ടതും അവർ ഇവിടെയും ഇതുപോലെ എല്ലാസ്ഥലങ്ങളിലും സഞ്ചാരപ്രസംഗങ്ങളും പ്രത്യേക പ്രസംഗങ്ങളും ചെയ്തു സുറിയാനിസഭയിൽ ഒരു ശരിയായ ആത്മീക ഉണർച്ച ഉണ്ടാക്കിത്തീർക്കുകയും ഇടവകകൾതോറും ഞായറാഴ്ചപള്ളിക്കൂടങ്ങൾ ഏർപ്പെടുത്തി പൈതങ്ങൾക്കു ശരിയായ വേദയറിവു വരുത്തികൊടുക്കുകയും ചെയ്യുന്നില്ലെങ്കിൽ ഇതെവരെ ഈ സഭയ്ക്കുവേണ്ടി ചെയ്തിട്ടുള്ള സകലപ്രയത്നങ്ങളും നിഷ്ഫലമായിപ്പോകുമെന്നു ബുദ്ധിയുള്ള ഏവരും മനസ്സിലാക്കികൊള്ളട്ടെ.

(തുടരും)

എന്നൊരു വടക്കൻ

---

## കഴിഞ്ഞുപോയ മിസ്റ്റർ കെ. ഐ. വറുഗീസുമാപ്പിള അവർകൾ.

---

മലയാള മനോരമാ പത്രാധിപർ മിസ്റ്റർ കെ. ഐ. വറുഗീസു മാപ്പിള എം. ആർ. ഏ. എസ. അവർകൾ ഈ മാസം ൬-ാം ൹ ബുധനാഴ്ച ഉച്ചതിരിഞ്ഞ സമയം തന്റെ സ്വഭവനമായ തിരുവല്ലാ ഇരുപത്തില്പ്പെട്ട ചെറമാനപ്പള്ളിയിൽ വച്ചു പരലോകപ്രാപ്തനായിരിക്കുന്ന എന്നുള്ള ദുഃഖ വൎത്തമാനം അത്യന്ത വ്യസനപൂൎവ്വം വായനക്കാരെ അറിയിച്ചുകൊള്ളുന്നു. ഇദ്ദേഹം ഒരു രോഗിയായിട്ടു ഒരു വൎഷത്തിൽ അധികം കാലമായി എന്നു തോന്നുന്നു. ഇതിനിടയിൽ നാട്ടു ചികിത്സയും ഇംഗ്ലീഷ ചികിത്സയും മാറി മാറി പരീക്ഷിച്ചുകൊണ്ടിരുന്നതിനാൽ ചില സമയം കുറെ സുഖം കണ്ടിരുന്ന എന്നല്ലാതെ ഈ കാലത്തിനിടയിൽ അശേഷം അരോഗിയായി ഒരിക്കലും അദ്ദേഹം ഇരുന്നിട്ടില്ല. മിസ്റ്റർ വറുഗീസമാപ്പിള അവർകൾ തെക്കെദിക്കിൽ ഒരു പ്രധാന സുറിയാനി കുഡുംബമായ കണ്ടത്തിൽ കുഡുംബത്തിൽ ജനിച്ചു. മലയാളം, സംസ്കൃതം, ഇംഗ്ലീഷ, ഈ മൂന്നു ഭാഷകളിലും അസാമാന്യം പാണ്ഡിത്യം സമ്പാദിച്ചിരുന്നു. ഒരു വിദ്യാൎത്ഥിയായിരുന്ന കാലത്തു തന്നെ കവിയെന്നുള്ള പേരിനു അൎഹനാകുവാൻ തക്കവണ്ണം ചില കൃതികൾ ചമക്കയുണ്ടായി. പിൻകാലത്തു അദ്ദേഹത്താൽ രചിക്കപ്പെട്ട ഗദ്യപദ്യകൃതികളെക്കുറിച്ചു വിശേഷിച്ചു പറയണമെന്നില്ല. കൊച്ചിയിൽനിന്നും പ്രസിദ്ധപ്പെട്ടുവന്നിരുന്ന കേരളമിത്രം എന്ന മലയാള പത്രത്തിന്റെ ആരംഭകാലത്തു അതിന്റെ പത്രാധിപത്യം വഹിച്ചശേഷം മിസ്റ്റർ വറുഗീസ മാപ്പിള കോട്ടയം സി. എം. എസ. കോളെജിൽ മലയാളം മുൻഷിയായി കുറെനാൾ ജോലി നോക്കിവരുമ്പോൾ പത്രാധിപത്യ ജോലിയിൽ ഉണ്ടായിരുന്ന അഭിരുചി മലയാള മനോരമയെ ഉല്പാദനം ചെയ്യിക്കുന്നതിനു ഇദ്ദേഹത്തെ ഉത്സാഹിപ്പിച്ചു. മലയാള മനോരമയെ തിരുവിതാംകോട്ടെ നാട്ടുഭാഷാ പത്രങ്ങളിൽ പ്രധാന പത്രമെന്നു പറയത്തക്കനിലയിൽ വരുത്തിയതു മിസ്റ്റർ വറുഗീസ മാപ്പിളയുടെ ആധിപത്യവൈശിഷ്ട്യം കൊണ്ടല്ലാതെ മറെറാന്നുമല്ല.

അദ്ദേഹത്തിന്റെ അനേക ഗുണങ്ങളെ ഇവിടെ വൎണ്ണിക്കണമെന്നു വിചാരിക്കുന്നില്ല. സുറിയാനി സമുദായത്തിന്റെ ഉയൎച്ചക്കു മിസ്റ്റർ വറുഗീസ മാപ്പിള ചെയ്തിട്ടുള്ള അനല്പമായ സഹായവും ഉപകാരങ്ങളും ഇവിടെ പ്രസ്താവിക്കാതിരിപ്പാൻ പാടില്ല. സമുദായത്തിനു പറയത്തക്ക ഒരു ഇംഗ്ലീഷ പാഠശാല ഇല്ലാതിരുന്ന കാലത്തു മാർ ദീവന്നാസ്യോസ മെത്രാപ്പോലീത്താ തിരുമ

നസ്സിലെ പരിശ്രമത്താൽ സ്ഥാപിച്ച മാർ ദീവന്നാസ്യോസ് സെമിനാരി കെട്ടിടം ഒരു ഇംഗ്ലീഷ് ഹൈസ്കൂളായി നടത്തുവാൻ ഇട വന്നതും അതിനെ ഇത്രത്തോളം ഉൽകൃഷ്ടാവസ്ഥയിൽ കൊണ്ടുവന്നതും ഇദ്ദേഹത്തിന്റെ ഉത്സാഹവും സെമിനാരി മാനേജിങ്ങ് കമ്മട്ടി സിക്രട്ടറി എന്ന നിലയിൽ ചെയ്തിട്ടുള്ള പരിശ്രമവുമായിരുന്നു എന്നു പറവാൻ സംശയമില്ല.

കുർബ്ബാനക്രമം, ക്യംതാ നമസ്കാരം മുതലായവയിൽ കാണുന്ന ഗീതങ്ങൾ മൂലത്തിനു അർത്ഥഭേദം കൂടാതെ സുറിയാനി രാഗത്തിൽ ചമച്ചതും ഇദ്ദേഹം ആയിരുന്നു. തിരുവല്ലായിൽ അടുത്ത കാലത്തു ആരംഭിച്ച തിരുമൂലവിലാസം പെൺപള്ളിക്കൂടം സ്ത്രീവിദ്യാഭ്യാസത്തിൽ സുറിയാനി സമുദായം കാണിച്ചുവരുന്ന ഔദാസീന്യത്തെ നീക്കുന്നതിനുള്ള ഒരു ആയുധമായി മിസ്റ്റർ വറുഗീസ മാപ്പിള ചെയ്തിട്ടുള്ള പരിശ്രമവും സ്ഥിരോത്സാഹവും കൊണ്ടു മാത്രം ഉണ്ടായിട്ടുള്ളതും അതു നിലനിൽക്കുന്ന കാലത്തോളം അദ്ദേഹത്തിന്റെ ഒരു നിത്യസ്മാരകമായിരിക്കുന്നതും ആണെന്നു പറവാൻ സംശയമില്ല.

സ്വഭാവത്താൽ ശാന്തശീലനും, പരോപകാരതല്പരനും, ദയാലുവും പരഗുണകാംക്ഷിയും, ഉത്സാഹശീലനും, ആയിരുന്ന ഈ മഹാന്റെ വിയോഗം സുറിയാനി സമുദായത്തിനു വിശേഷിച്ചും, കേരളനാട്ടിനും ഭാഷയ്ക്കും പൊതുവിലും ഒരു നഷ്ടമാകുന്നു എന്നു ധൈര്യസമേതം പറയാവുന്നതാകുന്നു.

ഈ മഹാന്റെ ഒരു സ്മാരകം ഏർപ്പെടുത്തുവാൻ അദ്ദേഹത്തിന്റെ ഏറിയ സ്നേഹിതന്മാർ ഉത്സാഹിക്കുമെന്നുള്ള ഞങ്ങളുടെ വിശ്വാസത്തെ ഇവിടെ സൂചിപ്പിച്ചുംകൊണ്ടു അനിവാര്യമായ ദുഃഖത്തിൽ മുഴുകി കിടക്കുന്ന അദ്ദേഹത്തിന്റെ കുഡുംബത്തോടും മിത്രങ്ങളോടും കൂടി ഇടവകപ്പത്രികയും അനുശോചിക്കുന്നു.

## വിശുദ്ധ കുർബ്ബാന.

(തുടർച്ച)

൬-ാം ലക്കത്തിൽ നിന്നു. ശു. യോഹന്നാ ൬-അദ്ധ്യായം.

൬൩-ാം വാക്യത്തിൽ വച്ചു ഉപദേശവിഷയം മാറുന്നു എന്നു തെളിഞ്ഞല്ലോ. ൬൩ മുതലുള്ള വാക്യങ്ങളിലെ ഉപദേശത്തിന്റെ അർത്ഥം എന്താണെന്നു നോക്കാം. മശിഹായുടെ പ്രസംഗത്തെ കേട്ടവർ അതിനു കൊടുത്ത അർത്ഥം എന്താണെന്നും, തന്റെ അഭിപ്രായപ്രകാരം ആ അർത്ഥം ശരിയാണോ അല്ലയോ എന്നും നോക്കിയാൽ ഇതു തെളിയുന്നതാണ്. അവർ അതിനെ മശിഹായുടെ ശരീരരക്തങ്ങളെക്കുറിച്ചുള്ള ഉപദേശമെന്നു മനസ്സിലാക്കുകയും അതിനെ

മനസ്സിലാക്കിയതിനെ മശിഹാ തിരുത്തികൊടുക്കാതെ ആ ഉപദേശത്തെതന്നെ വീണ്ടും ഉറപ്പിച്ചു പറകയും ചെയ്യുന്നു എങ്കിൽ അവർ മനസ്സിലാക്കിയ്യ മ്ശിഹാ ഉദ്ദേശിച്ചുപറഞ്ഞതായ അൎത്ഥംതന്നെ ആണെന്നും ആ അൎത്ഥത്തെ അത്രെ നാമും മനസ്സിലാക്കേണ്ടിയതെന്നും തെളിയുന്നുവല്ലൊ. യഹൂദന്മാർ അതിനെ ഏതൎത്ഥത്തിൽ മനസ്സിലാക്കി എന്നു നമുക്കു നോക്കാം.

൩൬- മുതൽ ൪൭- വരെയുള്ള വാക്യങ്ങളിലെ ഉപദേശത്തെ യഹൂദന്മാർ തെററിധരിച്ചപ്പോൾ താൻ പഠിപ്പിക്കുന്നതു വിശ്വാസത്തെക്കുറിച്ചാകുന്നു എന്നു വിവരിച്ചു അവരുടെ തെററിനെ തിരുത്തികൊടുത്തു (൩൮-ാം വാക്യം) അതിന്റെശേഷം ആ ഭാഗം (൧-ാം ഭാഗം) അവസാനിക്കുന്നതുവരെ പ്രത്യക്ഷമായി അത്രെ മ്ശിഹാ സംസാരിക്കുന്നതു. ഇങ്ങിനെ പഠിപ്പിച്ചതിനെ അവർ തടസ്സം പറയാതെ കേട്ടുകൊണ്ടിരുന്നു. താൻ സ്വൎഗ്ഗത്തിൽ നിന്നു ഇറങ്ങിവന്നുയെന്നു സമ്മതിക്കുന്നതിനുമാത്രമെ അവൎക്കു വൈമനസ്യം ഉണ്ടായിരുന്നുള്ളു. ൪൭-ാം വാക്യത്തിന്റെ ശേഷവും ഉപദേശവിഷയം മാററിയിട്ടില്ലെന്നു അവൎക്കു തോന്നി എങ്കിൽ ആ ഉപദേശത്തിനു എതിർ പറയുവാൻ അവർ തുനിയുമൊ? മുൻപു പറഞ്ഞ തടസ്സം തന്നെ വീണ്ടും അവർ പറയുമൊ? എന്നാൽ തന്റെ മാംസം ഭക്ഷിക്കണമെന്നു മ്ശിഹാ പറഞ്ഞ ഉടനെ (൫൨-ാം വാക്യം) "അവന്റെ മാംസത്തെ ഭക്ഷിപ്പാനായിട്ടു നമുക്കു തരുവാൻ ഇവന്നു എങ്ങിനെകഴിയും?" എന്നു അവർ തടസ്സം പറഞ്ഞു. ഇതിൽനിന്നു രണ്ടു സംഗതികൾ വെളിവാകുന്നു.

൫. രണ്ടാം ഭാഗത്തിൽ ഉപയോഗിക്കുന്നതായുള്ള വാചകങ്ങൾ ഒന്നാംഭാഗത്തേതിൽ നിന്നു വ്യത്യസ്തമായ അൎത്ഥം ധരിക്കേണ്ടതാണെന്നു യഹൂദന്മാർ മനസ്സിലാക്കി. എന്തെന്നാൽ തന്റെ മാംസം ഭക്ഷിക്കേണമെന്നു പറഞ്ഞതിൽനിന്നു തന്നിൽ വിശ്വസിക്കേണം എന്നു അൎത്ഥം ധരിച്ചാൽ മതി എന്നു അവർ മനസ്സിലാക്കി എങ്കിൽ ഈ മാംസഭോജനം എങ്ങിനെ ഉണ്ടാകും എന്നു (൫൨-ാം വാക്യത്തിൽ) അവർ വാദിക്കുന്നതിന്നുകാരണം ഉണ്ടൊ? അതുകൊണ്ട് നമ്മുടെ കൎത്താവിന്റെ പ്രസംഗമദ്ധ്യെവച്ചു ഒരു വിഷയമാററം ഉണ്ടായി എന്നു യഹൂദന്മാർ മനസ്സിലാക്കി.

൬. അവന്റെ മാംസത്തെ ഭക്ഷിപ്പാനായിട്ടു നമുക്കു തരുവാൻ ഇവന്നു എങ്ങിനെ കഴിയും എന്നു അവർ ചോദിക്കുന്നു. പ്രത്യക്ഷമായി മാംസം ഭക്ഷിക്കുന്നതിനെക്കുറിച്ചാകുന്നു അവർ ഈ ഉപദേശത്തെ മനസ്സിലാക്കിയതു അല്ലെങ്കിൽ "അവന്നു എങ്ങിനെ കഴിയും എന്നു അവർ ചോദിക്കുന്നതിന്റെ അൎത്ഥം എന്തു? പ്രവൃത്തിപ്പാൻ പ്രയാസമുള്ളതായ ഒരു സംഗതിയെ അത്രെ താൻ പഠിപ്പിക്കുന്നതെന്നു അവൎക്കു തോന്നിയതുകൊണ്ടല്ലയൊ അവർ ഈ ചോ

ത്ര്യാ ചോദിക്കുന്നതു? ഈ (രണ്ടാം) ഭാഗത്തെ യാതൊരു ഗ്രന്ഥാൎത്ഥവും കൂടാതെ പ്രത്യക്ഷമായ അൎത്ഥത്തിൽ അതായതു മാംസം ഭക്ഷിക്കുന്നതിനെക്കുറിച്ചുതന്നെ അവർ മനസ്സിലാക്കി.

ചുരുക്കിപറഞ്ഞാൽ മശിഹായുടെ പ്രസംഗമദ്ധ്യെവച്ചു ഉപദേശവിഷയം മാറി എന്നും രണ്ടാമത്തെ ഉപദേശം (൨ാം ഭാഗം) തെളിവായി മാംസഭോജനത്തെക്കുറിച്ചാണെന്നും യഹൂദന്മാർ മനസ്സിലാക്കി എന്നു സ്പഷ്ടമാകുന്നു.

ഇനിയും തീൎച്ചപ്പെടുത്തുവാനുള്ളതു അവർ ധരിച്ച അൎത്ഥം ശരിയാണൊ അല്ലയൊ എന്നത്രെ. ഇതുപോലെയുള്ള സന്ദൎഭങ്ങളിൽ മ്ശിഹായുടെ പതിവു എന്തായിരുന്നു എന്നു ആലോചിച്ചാൽ ഇതു തെളിയുന്നതാണ്. തന്റെ പ്രസംഗത്തെ കേൾവിക്കാർ തെറ്റിധരിച്ചിട്ടുള്ളപ്പോൾ താൻ എന്തു ചെയ്യുമെന്നും താൻ ഉദ്ദേശിച്ചതായ അൎത്ഥത്തെ അവർ ശരിയായി ധരിച്ചിട്ടുള്ളപ്പോൾ താൻ എന്തു ചെയ്യു എന്നും നോക്കാം.

൧. മ്ശിഹായുടെ പ്രസംഗത്തിന്റെ ഗ്രന്ഥാൎത്ഥത്തെ അവർ മനസ്സിലാക്കാതെ അക്ഷരപ്രകാരമുള്ള അൎത്ഥത്തെ ധരിച്ചപ്പോൾ താൻ ഉദ്ദേശിച്ചതായ അൎത്ഥം അവർ ധരിക്കേണ്ടതിന്നുവേണ്ടി അതായ്തു അവരുടെ തെററിധാരണയെ നീക്കുന്നതിന്നായി അവരെ പറഞ്ഞു മനസ്സിലാക്കുക തന്റെ പതിവായിരുന്നു എന്നു താഴെ പറയുന്ന ദൃഷ്ടാന്തങ്ങൾകൊണ്ടു കാണാം.

൧-ാം ദൃഷ്ടാന്തം

നമ്മുടെ കൎത്താവും നിക്കോദീമോസും തമ്മിലുള്ള സംഭാഷണത്തെ നോക്കാം "ഒരുത്തൻ വീണ്ടും ജനിക്കാതെ ഇരുന്നാൽ അവന്നു ദൈവത്തിന്റെ രാജ്യം കാണ്മാൻ കഴികയില്ലെന്നു ഞാൻ സത്യമായിട്ടു സത്യമായിട്ടു നിന്നോടു പറയുന്നു." എന്നു മ്ശിഹാ അവനോടു പറഞ്ഞു (വി: യോഹ. ൩ അ. ൩ വാ.) നിക്കോദിമോസു ഇതിനെ തെററിധരിച്ചിട്ടു "വൃദ്ധനായിട്ടു ഒരു മനുഷ്യന്നു എങ്ങിനെ ജനിപ്പാൻ കഴിയും? അവന്നു രണ്ടാം പ്രാവശ്യം തന്റെ അമ്മയുടെ ഗൎഭത്തിലേക്കു കടന്നു ജനിപ്പാൻ കഴിയുമൊ"? എന്നു അവൻ മിശിഹായോടു ചോദിക്കുന്നു. ഉപമാരൂപേണയുള്ള വാചകത്തിന്റെ അൎത്ഥത്തെ ഉടൻതന്നെ മ്ശിഹാ പറഞ്ഞുകൊടുക്കുന്നു. തന്റെ വചനത്തിന്റെ ആന്തരാൎത്ഥം എന്താകുന്നുയെന്നു മേലാൽ യാതൊരു സംശയവും ഉണ്ടാകാതിരിക്കത്തക്കവണ്ണം അത്ര ഉറപ്പിച്ചും വ്യക്തമായും അത്രെ അതിന്റെ അൎത്ഥത്തെ താൻ തെളിയിച്ചുകൊടുക്കുന്നതു "വെള്ളത്തിൽനിന്നും ആത്മാവിൽനിന്നും ജനിക്കുന്നില്ലെങ്കിൽ ഒരുത്തനും ദൈവത്തിന്റെ രാജ്യത്തിലേക്കു കടപ്പാൻ കഴികയില്ലെന്നു സത്യമായിട്ടു സത്യമായിട്ടു ഞാൻ നിന്നോടുപറയുന്നു" എന്നത്രെ താൻ കല്പിക്കുന്നതു.

### ൫-ാം ദൃഷ്ടാന്തം

"നിങ്ങൾ അറിയാതെകണ്ടുള്ള ഭക്ഷണം ഇനിക്കു ഭക്ഷിപ്പാൻ ഉണ്ടു" എന്നു ശമറിയായിൽ വച്ചു താൻ ശിഷ്യന്മാരോടു പറഞ്ഞപ്പോൾ അവർ തന്റെ വചനത്തെ പ്രത്യക്ഷമായ അൎത്ഥത്തിൽ മനസ്സിലാക്കി. അതായതു താൻ ഉദ്ദേശിച്ചതായ അന്തരാൎത്ഥത്തെ മനസ്സിലാകാഞ്ഞതിനാൽ തന്നെ അവർ തെററി ധരിച്ചു. "വല്ലവനും അവനു ഭക്ഷിപ്പാൻ കൊണ്ടുവന്നുവൊ എന്നു ശിഷ്യന്മാർ തമ്മിൽ തമ്മിൽ പറഞ്ഞു ഉടൻതന്നെ മ്ശിഹാതമ്പുരാൻ തന്റെ ഉപമയെ വിവരിച്ചു അവൎക്കു തെളിയിച്ചുകൊടുക്കുന്നു, "ഞാൻ എന്നെ അയച്ചവന്റെ ഇഷ്ടം ചെയ്കയും അവന്റെ ക്രിയ തികെക്കയും ചെയ്യുന്നതു ഇനിക്കുള്ള ഭക്ഷണമാകുന്നു" എന്നു പറഞ്ഞു അവരുടെ തെററിനെ തിരുത്തുന്നു (വി: യോ. ൪: ൩൧-൩൪.)

### ൬-ാം ദൃഷ്ടാന്തം

ലാസറസു മരിച്ചശേഷം മ്ശിഹാ ശിഷ്യന്മാരോടു നമ്മുടെ സ്നേഹിതനായ ലാസറസു ഉറങ്ങുന്നു എന്നു പറഞ്ഞപ്പോൾ ശിഷ്യന്മാർ, തന്റെ വചനത്തിന്റെ അന്തരാൎത്ഥത്തെ മനസ്സിലാക്കാതെ, പ്രത്യക്ഷാൎത്ഥത്തെ മനസ്സിലാക്കിയുംകൊണ്ടു, "കൎത്താവെ! അവൻ ഉറങ്ങുന്നു എങ്കിൽ സൌഖ്യപ്പെടും" എന്നു പറഞ്ഞു. "എന്നാൽ യേശു അവന്റെ മരണത്തെക്കുറിച്ചു പറഞ്ഞു" എന്നാലൊ അവൻ നിദ്രാശയനത്തെക്കുറിച്ചു പറഞ്ഞു എന്നു അവർ നിരൂപിച്ചു" "അപ്പോൾ യേശു (അവരുടെ തെററിദ്ധാരണയെ നീക്കുന്നതിനായി) അവരോടു ലാസറസു മരിച്ചിരിക്കുന്നു" എന്നു തെളിയിച്ചുപറഞ്ഞു. (വി: യോ. ൧൧: ൧൧—൧൪)

ഈ ദൃഷ്ടാന്തങ്ങളിൽ നിന്നു തെളിയുന്നതു, നമ്മുടെ കൎത്താവിന്റെ വചനത്തെ അക്ഷരപ്രകാരമുള്ള പ്രത്യക്ഷാൎത്ഥത്തിൽ മനസ്സിലാക്കുന്നതിനാൽ തന്റെ കേൾവിക്കാർ താൻ ഉദ്ദേശിച്ചതായ അന്തരാൎത്ഥത്തെ മനസ്സിലാക്കാതെ കുഴങ്ങുമ്പോൾ താൻ അവരുടെ തെററിനെ തിരുത്തി അന്തരാൎത്ഥം അവരെ മനസ്സിലാക്കുക പതിവായിരുന്നു.

നേരെ മറിച്ചു മ്ശിഹായുടെ ഉപദേശത്തെ പ്രത്യക്ഷാൎത്ഥത്തിൽ തന്റെ കേൾവിക്കാർ മനസ്സിലാക്കുകയും, അതു താൻ ഉദ്ദേശിച്ചതായ അൎത്ഥംതന്നെ ആയിരിക്കയും അതിനെക്കുറിച്ചു അവർ പിറുപിറുക്കയൊ, തടസ്സം പറകയൊ ചെയ്കയും ചെയ്യുമ്പോൾ മിശിഹാ എന്തു ചെയ്കപതിവായിരുന്നു എന്നു നമുക്കു നോക്കാം.

### ഒന്നാം ദൃഷ്ടാന്തം

"നിങ്ങളുടെ പിതാവായ അബ്രഹാം എന്റെ ദിവസം കാണ്മാൻ ആഗ്രഹിച്ചു അവൻ കണ്ടു സന്തോഷിക്കയും ചെയ്തു". (വി: യോ ൮. ൫൬) എന്നു നമ്മുടെ കൎത്താവു യഹൂദന്മാരോടു പറഞ്ഞ

പ്പോൾ താൻ പറഞ്ഞതിന്റെ പ്രത്യക്ഷാൎത്ഥത്തെ അവർ മനസ്സിലാക്കി നീ അബ്രഹാമിനെയും കണ്ടിട്ടുണ്ടോ എന്നു തന്നോടു ചോദിക്കുന്നു. (൫൭-ാം വാക്യം) താൻ ഉദ്ദേശിച്ചതായ അൎത്ഥം തന്നെ അവർ മനസ്സിലാക്കി എങ്കിലും അവരുടെ ചോദ്യത്തിനു താൻ കൊടുത്തതായ മറുപടി അവർ മനസ്സിലാക്കിയ അൎത്ഥത്തെ നന്നായി ഉറപ്പിക്കുന്നതാകുന്നു. "അബ്രഹാം ഉണ്ടായതിനു മുമ്പെ ഞാൻ ആയിരുന്നു എന്നു സത്യമായിട്ടു സത്യമായിട്ടു ഞാൻ നിങ്ങളോടു പറയുന്നു."

രണ്ടാം ദൃഷ്ടാന്തം

വാദവിഷയമായ അദ്ധ്യായത്തിൽനിന്നും നമുക്കു ഒരു ദൃഷ്ടാന്തം എടുക്കാം. ഞാൻ സ്വൎഗ്ഗത്തിൽനിന്നു ഇറങ്ങിവന്നു എന്നു മ്ശിഹാതമ്പുരാൻ പറഞ്ഞതിനെ യഹൂദന്മാർ ശരിയായി ധരിക്കുന്നു എങ്കിലും അവർ പിറുപിറുത്തുകൊണ്ടു "ഇവൻ യൗസേഫിന്റെ പുത്രനായ ഈശോ അല്ലയൊ? ഇവന്റെ അപ്പനെയും അമ്മയെയും നാം അറിഞ്ഞിരിക്കുന്നുവല്ലൊ അതുകൊണ്ടു ഞാൻ സ്വൎഗ്ഗത്തിൽനിന്നു ഇറങ്ങിവന്നു എന്നു ഇവൻ എങ്ങിനെ പറയുന്നു" എന്നു പറഞ്ഞു (വിശുദ്ധ യോഹ. ൬. അ. ൪൨-ാം വാക്യം) താൻ അവരുടെ ഈ തടസ്സത്തെ വകവെക്കാതെ അവരുടെ അവിശ്വാസത്തിന്റെ കാരണങ്ങൾ ഏവയെന്നു കാണിച്ചശേഷം വീണ്ടും വീണ്ടും താൻ സ്വൎഗ്ഗത്തിൽനിന്നും ഇറങ്ങിവന്നു എന്നു ഉറപ്പായി പറയുന്നു. (വിശു: യോഹ. ൬. അ. ൫൦-ാം ൫൧-ാം വാക്യങ്ങൾ.)

ഇതിൽനിന്നു രണ്ടു സംഗതികൾ വെളിവാകുന്നു. ൧. തന്റെ കേൾവിക്കാർ തന്റെ വചനത്തെ തെറ്റിധരിച്ചിട്ടു, തന്മൂലം തടസ്സങ്ങൾ പറയുമ്പോൾ മ്ശിഹാതമ്പുരാൻ കല്പിച്ചതിനെ വിവരിച്ചുകാട്ടുന്നു, അവരെ മനസ്സിലാക്കുന്നു. ൨. അവർ തന്നെ ശരിയായി മനസ്സിലാക്കിയശേഷം തടസ്സങ്ങൾ പറയുമ്പോൾ താൻ പറഞ്ഞതിനെതന്നെ വീണ്ടും ആവൎത്തിച്ചുപറയുന്നു.

(ഇവ രണ്ടും കൂടാതെ തന്റെ കേൾവിക്കാർ പറയുന്ന തടസ്സങ്ങൾക്കു താൻ മറുപടി പറയാതിരിക്കുന്നതായി ചില ദൃഷ്ടാന്തങ്ങൾ ഉണ്ടു. താൻ മറുപടി പറയുമ്പോൾ തന്റെ പതിവെന്തായിരുന്നു എന്നു മാത്രമെ മേൽപറയപ്പെട്ട നിയമങ്ങൾകൊണ്ടു സാധിക്കുന്നുള്ളു. (ദൃഷ്ടാന്തങ്ങൾ) (വി: മ. ൨. ൧൯; ൨൨. ൪: ൧൧; ൧൫)

അതിനാൽ വി: യോഹന്നാൻ ൬-ാം അദ്ധ്യായത്തിൽ മ്ശിഹാതമ്പുരാൻ കല്പിക്കുന്നതിനെ യഹൂദന്മാർ മനസ്സിലാക്കിയതു ശരിയായിട്ടാണൊ തെറ്റിയാണൊ (അതായതു താൻ ഉദ്ദേശിച്ചതായ അൎത്ഥത്തെ അവർ മനസിലാക്കിയൊ ഇല്ലയൊ) എന്നറിയുന്നതിനു അവർ തടസ്സം പറഞ്ഞപ്പോൾ താൻ മുൻ പറഞ്ഞതിനെ അവൎക്കു വിവരിച്ചുകൊടുക്കയൊ, അതിനെത്തന്നെ ആവൎത്തിച്ചുപറകയൊ ആയിരുന്നു എന്നു നോക്കിയാൽ മതിയാകുന്നതാണ.

അവർ പറഞ്ഞ തടസ്സത്തിനു മറുപടിയായി താൻ മുൻപറഞ്ഞതിനെത്തന്നെ അഞ്ചു പ്രാവശ്യം ആവർത്തിച്ചുപറക അത്രെ ചെയ്തതു. വി: യോ: ൬-ാം അദ്ധ്യായം ൫൨- മുതൽ ൫൮ വരെയുള്ള വാക്യങ്ങൾ നോക്കുക.

ഇതിൽനിന്നു മ്ശിഹാ ഉദ്ദേശിച്ചതായ അൎത്ഥത്തെത്തന്നെ യഹൂദന്മാർ മനസ്സിലാക്കിയെന്നു തെളിയുന്നു.

തീർച്ചയായും തന്റെ പ്രസംഗത്തിന്റെ പ്രത്യക്ഷമായ അൎത്ഥത്തെ (തന്റെ മാംസം ഭക്ഷണമെന്നു) യഹൂദന്മാർ മനസ്സിലാക്കുകയും അവർ മനസ്സിലാക്കിയ അൎത്ഥം ശരിയാണെന്നു മ്ശിഹാ സമ്മതിക്കുകയും ചെയ്തു എന്നു സ്പഷ്ടമാകുന്നു. (തുടരും)

## സൂചനകൾ

മാർ ഗ്രീഗോറിയോസ പാന — ചിങ്ങോനത്തു പള്ളി ഇടവകക്കാരൻ പുല്ലുത്തുരുത്തിൽ ചാക്കോ എന്ന കുരുടനാൽ ഉണ്ടാക്കപ്പെട്ട ഈ പുസ്തകത്തിന്റെ ഒരു പ്രതി നന്ദിപൂർവ്വം കൈപ്പറ്റിയിരിക്കുന്നു. കാലംചെയ്തു മാർ ഗ്രീഗോറിയോസ മെത്രാപ്പോലീത്താ അവർകളുടെ ജീവചരിത്രം പദ്യരൂപത്തിൽ ചമച്ചിരിക്കുന്ന ഒരു കൃതിയാണ് ഇതു. ഗ്രന്ഥകർത്താവു ബാല്യത്തിലെ രണ്ടു കണ്ണും കുരുടായ ഒരു ദരിദ്രനും അക്ഷരാഭ്യാസം ചെയ്തിട്ടില്ലാത്തവനും ആകുന്നു എന്നുള്ള സംഗതി ഓർക്കുമ്പോൾ ഈ കവിതക്കു വല്ല ന്യൂനതകളും ഉണ്ടെങ്കിൽ അതു ക്ഷന്തവ്യമാണ. ഈ ഗ്രന്ഥകർത്താവു ഇതിനുമുമ്പും ചില കവിതകൾ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ടു. ഈ പുസ്തകവിചിത്രത്തിന്റെ ആദായം ഒരു ദൈവീകപ്രവൃത്തിക്കായിട്ടാണ ഉദ്ദേശിച്ചിരിക്കുന്നതെന്നു മുഖവുരയിൽ പറയുന്നു. കവിയുടെ ഉത്സാഹത്തിന്മേൽ അവിടെയുള്ള സ്വദേശത്തു ഒരു സൺഡേസ്കൂൾ വളരെ നാളായി നടത്തിവരുന്നുണ്ടു. അതു നടത്തിക്കൊണ്ടുപോകുന്ന ഉപദേശികൾക്കു പ്രതിഫലം കൊടുക്കുന്നതിനു ചെയ്തിട്ടുള്ള ശ്രമങ്ങൾ നിഷ്ഫലമായി ഭവിക്കയാൽ സൺഡേസ്കൂൾ ഇപ്പോൾ പേരിനു നടന്നുവരുന്നു എന്നേ പറവാനുള്ളൂ. ഈ ജീവചരിത്രപുസ്തകം വിറ്റുണ്ടാകുന്ന ആദായം മേൽപ്പറഞ്ഞ സൺഡേസ്കൂളിന്റെ പുലർച്ചക്കു ഉപയോഗപ്പെടുത്തണമെന്നാണ കവിയുടെ ഉദ്ദേശം. അതിനാൽ ഈ പുസ്തകം വാങ്ങുന്നവർ കാലംചെയ്ത കൊച്ചുതിരുമേനിയോടുള്ള സ്നേഹത്തെ പ്രദർശിപ്പിക്കുന്നതു കൂടാതെ കുരുടനായ ഒരു കവിയുടെ പരിശ്രമത്തെ പ്രോത്സാഹിപ്പിക്കുകയും ഒരു സൺഡേസ്കൂൾ നടത്തുന്നതിനു സഹായിക്കുകയും കൂടെ ചെയ്യുകയാണെന്നു ഓർക്കേണ്ടതാണ. വില രണ്ടര ചക്രം മാത്രമെ ഉള്ളൂ. എല്ലാവരും ഇതു വാങ്ങി ഉപയോഗിക്കുമെന്നു വിശ്വസിക്കുന്നു.

❖ ❖ ❖ ❖

കുറിച്ചിപള്ളി ഇടവകയിൽനിന്നു ഒരു ലേഖകൻ എഴുതുന്നതു:— "ഈ പള്ളിയിൽ കോട്ടയം ഇടവക മെത്രാപ്പോലീത്താ തിരുമേനിയിലെ കല്പനപ്രകാരം മുടക്കിൽ ഇരിക്കുന്ന ഒരാളിന്റെ മകനെ കൊണ്ടു നിരണം മെത്രാസന ഇടവകയിൽ ഉൾപ്പെട്ട തിരുവല്ലാ പള്ളിയിടവകയിൽ ഒരു ആളിന്റെ മകളെ തിരുവല്ലാ പള്ളിയിൽവച്ചു അവിടത്തെ വികാരിയച്ചൻ ഈ മാസം ൯-നു- ഞായറാഴ്ച കല്യാണം കഴിപ്പിച്ചിരിക്കുന്നു. ഈ ഇടവക മെത്രാപ്പോലീത്തായുടെ മുടക്കു വിവരം ഈ പള്ളിക്കാർ കല്യാണം നടത്തിയ പട്ടക്കാരനെ രേഖാമൂലം അറിയിച്ചിട്ടും ഉണ്ടായിരുന്നു. അതിനാൽ ഞങ്ങൾക്കു ഒരു സംശയം ജനിച്ചിരിക്കുന്നു. ഒരു ഇടവക മെത്രാന്റെ മുടക്കു മറ്റൊരു ഇടവകയിലെ പട്ടക്കാരനു നിരാകരിക്കാമൊ? അങ്ങനെ നിരാകരിച്ചാൽ അതു ശിക്ഷാർഹമാണോ. നമ്മൊടൊ നമ്മുടെ സഹോദരനോടൊ മെത്രാപ്പോലീത്തന്മാരിൽ വല്ലവരോടുമൊ എതിരായി പ്രവൃത്തിച്ചാൽ പട്ടത്വത്തിന്റെ നിലയിൽനിന്നു ഇറക്കപ്പെടുവാനായി വിധിക്കുമെന്നോ

## മാർ ഗ്രീഗോറിയോസു പാന.

ഈ നാമധേയത്തിൽ ഒരു പുതിയ പുസ്തകം ഈ ആപ്പീസിൽ അച്ചടിച്ചു തയ്യാറായിരിക്കുന്നു. പ്രസ്തുത പുസ്തകത്തിന്റെ ഗ്രന്ഥകൎത്താവു സ്തോത്ര കീൎത്തനം, പ്രാൎത്ഥനാ ഗീതം, മാർ ദീവന്നാസ്യോസ ചരിത്രഗാനം, എന്നീ പുസ്തകങ്ങളുടെ ഗ്രന്ഥകൎത്താവും പത്രികവായനക്കാരിൽ അധികം ആളുകൾക്കും പരിചിതനും ആയ ചിങ്ങോനത്തു പുല്ലൂത്തുരുത്തിൽ ചാക്കോ എന്ന കുരുടനാണെന്നുള്ളതു ടി. പുസ്തകത്തെ സംബന്ധിച്ചു വായനക്കാരിൽ വിശേഷവിധിയായ ഒരു പ്രതിപത്തിയെ ജനിപ്പിക്കുന്നതാണെന്നു പറയേണ്ടതില്ലല്ലോ. ശൈശവദശയിൽതന്നെ നയനരഹിതനായി ഭവിച്ച ഒരാൾ മേൽപറയപ്പെട്ടവയും മലങ്കരെയുള്ള എല്ലാ സുറിയാനിക്കാരുടെ ഇടയിലും പ്രചാരം ഉണ്ടായിട്ടുള്ളവയുമായ ഗ്രന്ഥങ്ങൾക്കു കൎത്തൃത്വം വഹിക്കുന്നതിനു യോഗ്യനായി തീൎന്നതിൽ അത്ഭുതപ്പെടേണ്ടിയിരിക്കുന്നു. ഇപ്രകാരമുള്ളവരെ പ്രോത്സാഹിപ്പിക്കേണ്ടതു സമുദായാംഗങ്ങളുടെ ചുമതലയും അതിനെ നിറവേറ്റുന്നതിനാലുമാകുന്നു. "കൊച്ചുമെത്രാച്ചൻ" എന്നുള്ള നാമശ്രവണമാത്രത്താൽ ആനന്ദഭരിതരായിത്തീരുന്ന മലങ്കരെയുള്ള സുറിയാനിക്രിസ്ത്യാനികളായ സകല ജനങ്ങൾക്കും തിരുമനസ്സിലെ ഛായാപടത്തോടുകൂടിയ പ്രസ്തുത പുസ്തകം എത്രമാത്രം ആഹ്ലാദജന്യമായിരിക്കുമെന്നു വായനക്കാർതന്നെ ഊഹിച്ചുകൊള്ളട്ടെ. തിരുമേനിയുടെ വിസ്താരമായ ജീവചരിത്രം ഗദ്യരൂപേണ പ്രസിദ്ധീകരിച്ചിട്ടുണ്ടെങ്കിലും ഒരു സംഗതി എപ്പോഴും മനസ്സിൽ സ്ഥിതിചെയ്യുന്നതിനു ഗദ്യത്തെക്കാൾ പദ്യം ഏറ്റമധികം ഫലപ്രദമായിട്ടുള്ളതാകയാൽ ഈ കൃതി ഒരുപ്രകാരവും അനാദരിക്കപ്പെടുന്നതിനു കാരണമില്ല. ഇതിലുള്ള ഗാനങ്ങൾ സംഗീതശാസ്ത്രജ്ഞന്മാൎക്കു മാത്രമല്ല സ്ത്രീകൾക്കും കുട്ടികൾക്കും കൂടി സുഗ്രാഹ്യമായിരിക്കത്തക്കവണ്ണം ലളിതമായും നമ്മുടെ ഇടയിൽ പൂൎവികമായി നടപ്പുള്ള ദുഃഖവായന, പാന മുതലായവയുടെ രീതിയിലും അത്രെ ഉണ്ടാക്കപ്പെട്ടിരിക്കുന്നതു. ഇതിനു നിശ്ചയിച്ചിരിക്കുന്ന ചുരുങ്ങിയ വിലയായ രണ്ടര ചക്രം കൊടുത്തു വാങ്ങുന്നതിനു കഴിവില്ലാത്തവരും ആഗ്രഹമുള്ളവരും ആയ ആളുകൾക്കു പുസ്തകം ദാനമായിട്ടു കൊടുക്കുന്നതിനും കൂടി ഗ്രന്ഥകൎത്താവു ഉദ്ദേശിച്ചിട്ടുള്ളതിനാൽ തിരുമേനിയെക്കുറിച്ചുള്ള നിഷ്കളങ്കഭക്തിസ്നേഹബഹുമാനാദികളാൽ ഇതിലേക്കു താൻ ഉദ്യുക്തനായതാണെന്നു മാത്രമെ വിചാരിപ്പാനുള്ളു. പുസ്തകം വിററുണ്ടാകുന്ന ആദായം കൊണ്ടു ആ വന്ദ്യപിതാവിന്റെ സ്മാരകമായി ഒരു സണ്ടേസ്കൂൾ നടത്തണമെന്നു ഉദ്ദേശിച്ചിരിക്കുന്നതും മേൽപറഞ്ഞ അഭിപ്രായത്തെ ദൃഢീകരിക്കുന്നുണ്ടു.